## മധുരമായകുട്ടികളേ – തന്റെ രാജകീയമായ പെരുമാറ്റത്തിലൂടെ സേവനം ചെയ്യണം, ശ്രീമത്തനുസരിച്ച് ബുദ്ധിയെ പരിശുദ്ധമാക്കിമാറ്റണം, മാതാക്കളെ ബഹുമാനിക്കണം.

ചോദ്യം – ഏതൊരു കര്‍ത്തവ്യമാണ് ഒരേയൊരു ബാബയുടേത്, ഏതൊരു മനുഷ്യരുടേതുമല്ലാത്തത്?

ഉത്തരം – മുഴുവന്‍ വിശ്വത്തിലും ശാന്തി സ്ഥാപിക്കുക എന്നുള്ളത് ഒരേയൊരു ബാബയുടെ കര്‍ത്തവ്യമാണ്. മനുഷ്യര്‍ എത്ര തന്നെ സമ്മേളനങ്ങളെല്ലാം തന്നെ നടത്തുന്നുണ്ടെങ്കിലും ശാന്തി ഉണ്ടാവുകയില്ല. ശാന്തിയുടെ സ്ഥാപകനായ ബാബ എപ്പോഴാണോ കുട്ടികളെക്കൊണ്ട് പവിത്രതയുടെ പ്രതിജ്ഞ ചെയ്യിപ്പിക്കുന്നത് അപ്പോഴെ ശാന്തി സ്ഥാപിക്കപ്പെടുകയുള്ളൂ. പവിത്രലോകത്തില്‍ തന്നെയാണ് ശാന്തി. നിങ്ങള്‍ കുട്ടികള്‍ ഈ കാര്യത്തെ വളരെ യുക്തിയോടെയും ആകര്‍ഷണത്തോടെയും മറ്റുള്ളവര്‍ക്ക് കേള്‍പ്പിച്ചു കൊടുക്കൂ. അപ്പോഴെ ബാബയുടെ പേര് പ്രശസ്തമാവുകയുള്ളൂ.

ഗീതം – ഞാന്‍ ഒരു ചെറിയ കുട്ടിയാണ്.........

ഓംശാന്തി. ഈ ഗീതം ഭക്തിമാര്‍ഗ്ഗത്തിലെ മഹിമയാണ്. കാരണം ഒരു വശത്ത് ഭക്തിയുടെ പ്രഭാവമുണ്ട്. മറുവശത്ത് ജ്ഞാനത്തിന്റെ പ്രഭാവവും. ഭക്തിയും ജ്ഞാനവും തമ്മില്‍ രാത്രിയുടെയും പകലിന്റെയും വ്യത്യാസമുണ്ട്. ഏതൊരു വ്യത്യാസമാണുള്ളത്? ഇത് വളരെ സഹജമാണ്. ഭക്തി രാത്രിയാണ് ജ്ഞാനം പകലാണ്. ഭക്തിയില്‍ ദുഖമാണ്, എപ്പോഴാണോ ഭക്തന്‍ ദുഖിയായിത്തീരുന്നത് അപ്പോഴാണ് ഭഗവാനെ വിളിക്കുന്നത്. പിന്നീട് ദുഖികളുടെ ദുഖത്തെ ദൂരീകരിക്കുന്നതിനായി ഭഗവാനെ വിളിക്കുന്നു. പിന്നീട് ബാബയോട് ചോദിക്കുന്നു ഡ്രാമയില്‍ എന്ത് തെറ്റാണുണ്ടായത്? ബാബ പറയുന്നു – അതെ വളരെ വലിയതെറ്റുണ്ട്. നിങ്ങള്‍ കുട്ടികള്‍ എന്നെ മറക്കുന്നതാണ് ഏറ്റവും വലിയ തെറ്റ്. ആരാണ് മറപ്പിക്കുന്നത്? മായാരാവണന്‍. ബാബ മനസ്സിലാക്കിത്തരുന്നു – കുട്ടികളേ ഈ കളി ഉണ്ടാക്കപ്പെട്ടിട്ടുള്ളതാണ്. സ്വര്‍ഗ്ഗവും നരകവും ഭാരതത്തിലാണ് ഉള്ളത്. ഭാരതത്തില്‍ത്തന്നെ ആരെങ്കിലും മരിക്കുകയാണെങ്കില്‍ പറയും വൈകുണ്ഡവാസിയായിത്തീര്‍ന്നു എന്ന്. സ്വര്‍ഗ്ഗം അഥവാ വൈകുണ്ഡം എവിടെയാണെന്ന് അറിയുന്നില്ല. സ്വര്‍ഗ്ഗമാണെങ്കില്‍ പുനര്‍ജന്മവും സ്വര്‍ഗ്ഗത്തില്‍ത്തന്നെയായിരിക്കും. ഇപ്പോള്‍ നരകമാണ് അപ്പോള്‍ സ്വര്‍ഗ്ഗത്തിന്റെ സ്ഥാപനയുണ്ടാകുന്നവരെയ്ക്കും പുനര്‍ജന്മവും നരകത്തില്‍ത്തന്നെയായിരിക്കും. മനുഷ്യര്‍ക്ക് ഈ കാര്യങ്ങളെക്കുറിച്ചൊന്നും തന്നെ അറിയുന്നില്ല. ഒന്ന് ഈശ്വരന്‍ അഥവാ രാമന്റെ സമ്പ്രദായത്തിലുള്ളവര്‍ രണ്ടാമത് രാവണന്റെ സമ്പ്രദായത്തിലുള്ളവര്‍. സത്യത്രേതായുഗത്തില്‍ രാമന്റെ സമ്പ്രദായത്തിലുള്ളവരാണ്. അവര്‍ക്ക് ദുഖമില്ല. അശോകവാടികയിലാണ് വസിക്കുന്നത്. പിന്നീട് അരക്കല്പത്തിനുശേഷം രാവണരാജ്യം ആരംഭിക്കുന്നു. ഇപ്പോള്‍ ബാബ വീണ്ടും ആദിസനാതനാദേവതാധര്‍മ്മത്തെ സ്ഥാപിക്കുന്നു. അതാണ് ഏറ്റവും സര്‍വ്വോത്തമമായ ധര്‍മ്മം. എല്ലാം ധര്‍മ്മം തന്നെയാണല്ലോ. ധാര്‍മ്മികസമ്മേളനങ്ങള്‍ നടക്കാറുണ്ട്. ഭാരതത്തില്‍ അനേകധര്‍മ്മത്തിലുള്ളവര്‍ വന്ന് സമ്മേളനങ്ങള്‍ നടത്താറുണ്ട്. ഏതെല്ലാം ഭാരതവാസികളാണോ ധര്‍മ്മത്തെ അംഗീകരിക്കാത്തവര്‍, അവര്‍ എന്ത് സമ്മേളനമാണ് ചെയ്യുക? വാസ്തവത്തില്‍ ഭാരതത്തിലെ പ്രാചീനധര്‍മ്മം തന്നെ ആദിസനാതനാദേവതാധര്‍മ്മമാണ്. ഹിന്ദു ധര്‍മ്മമല്ല. ഏറ്റവും ഉയര്‍ന്നത് ദേവതാധര്‍മ്മമാണ്. ഇപ്പോള്‍ നിയമം പറയുന്നത് ഏറ്റവും ഉയര്‍ന്ന ധര്‍മ്മത്തിലുള്ളവരെ സിംഹാസനത്തില്‍ ഇരുത്തണമെന്നാണ്. ഏറ്റവും മുന്നില്‍ ആരെയാണ് ഇരുത്തുക? ഇതിനുമേലും അവര്‍തമ്മില്‍ യുദ്ധം നടക്കും. എങ്ങനെയാണോ ഒരു പ്രാവശ്യം കുംഭമേളയില്‍ ലഹളയുണ്ടായിരുന്നത്. ഓരോരുത്തരും പറഞ്ഞു ആദ്യം ഞങ്ങളുടെ യാത്ര തുടരണമെന്ന്. കലഹിച്ചുകൊണ്ടിരിക്കുകയായിരുന്നു. അപ്പോള്‍ ഈ സമ്മേളനത്തില്‍ കുട്ടികള്‍ക്ക് മനസ്സിലാക്കി കൊടുക്കണം ഉയര്‍ന്നതിലും ഉയര്‍ന്ന ധര്‍മ്മം ഏതാണെന്ന്? അത് ആര്‍ക്കും തന്നെ അറിയുന്നില്ല. ബാബ പറയുന്നു ആദിസനാതന ദേവതാധര്‍മ്മം തന്നെയാണ്. ആ ധര്‍മ്മം ഇപ്പോള്‍ ലോപിക്കപ്പെട്ട് എല്ലാവരും സ്വയത്തെ ഹിന്ദുക്കളാണെന്ന് പറയാന്‍ തുടങ്ങി. ഇപ്പോള്‍ ചൈനയിലിരിക്കുന്നവര്‍ ഒരിക്കലും സ്വന്തം ധര്‍മ്മത്തെ ചൈന എന്നു പറയില്ലല്ലോ. മറ്റുള്ളവര്‍ ആരാണോ പ്രശസ്തമായവര്‍ അവരെ മുഖ്യമായവരായി ഇരുത്തുന്നു. നിയമമനുസരിച്ച് സമ്മേളനത്തില്‍ ധാരാളം പേര്‍ വരുകയില്ല. അതാത് ധര്‍മ്മത്തിലെ നേതാക്കന്മാരെ മാത്രമേ ക്ഷണിക്കുകയുള്ളൂ. വളരെ പേരുമായി ധാരാളം സംഭാഷണങ്ങള്‍ നടക്കും. അവര്‍ക്ക് നിര്‍ദ്ദേശനങ്ങള്‍ നല്‍കുന്നവര്‍ ആരും തന്നെയില്ല. നിങ്ങള്‍ ഉയര്‍ന്നതിലും ഉയര്‍ന്ന ദേവതാധര്‍മ്മത്തിലുള്ളവരാണ്. ഇപ്പോള്‍ ദേവതാധര്‍മ്മത്തിന്റെ സ്ഥാപനയാണ് നടന്നുകൊണ്ടിരിക്കുന്നത്. നിങ്ങള്‍ക്കു മാത്രമേ പറയാന്‍ സാധിക്കൂ ഭാരതത്തില്‍ ഏതാണോ മുഖ്യമായ ധര്‍മ്മം, ഏതാണോ എല്ലാ ധര്‍മ്മങ്ങളുടേയും മാതാവ് അതിലെ നേതാവിനെയാണ് സമ്മേളനത്തില്‍ മുഖ്യമാക്കി

മാറ്റേണ്ടത്. അവരെയാണ് സിംഹാസനധാരിയാക്കി മാറ്റേണ്ടത്. ബാക്കിയെല്ലാം തന്നെ അതിനു താഴെയാണ്. അതുകൊണ്ട് മുഖ്യമായ കുട്ടികളുടെ ബുദ്ധി അതിനെക്കുറിച്ച് പ്രവർത്തിക്കണം.

ഭഗവാൻ അർജ്ജുനന് മനസ്സിലാക്കി കൊടുത്തു. ഇതാണ്(ബ്രഹ്മാവ്) സഞ്ചയൻ. അർജുനൻ രഥിയാണ് രഥത്തിലെ തേരാളി ഭഗവാനാണ്. അവർ മനസ്സിലാക്കുന്നു രൂപം മാറി കൃഷ്ണന്റെ ശരീരത്തിൽ പ്രവേശിച്ച് ജ്ഞാനം നൽകുന്നു എന്ന്. പക്ഷേ അങ്ങനെ ഉണ്ടാകുന്നില്ല. ഇപ്പോൾ പ്രജാപിതാവുമുണ്ട്, ത്രിമൂർത്തിയെക്കുറിച്ച് വളരെ നന്നായി മനസ്സിലാക്കി കൊടുക്കണം. ത്രിമൂർത്തിയ്ക്കു മേൽ ശിവബാബയുടെ ചിത്രം അവശ്യം വേണം. അത് സൂക്ഷ്മ വതനത്തിലെ രചനയാണ്. കുട്ടികൾ മനസ്സിലാക്കുന്നു വിഷ്ണുവാണ് പാലനകർത്താവ്. പ്രജാപിതാവായ ബ്രഹ്മാവാണ് സ്ഥാപനകർത്താവ്. അപ്പോൾ അവരുടെയും ചിത്രം ആവശ്യമാണ്. ഇത് വളരെ വലിയ വിവേകത്തിന്റെ കാര്യമാണ്. പ്രജാപിതാവായ ബ്രഹ്മാവുണ്ട് എന്നുള്ള കാര്യം ബുദ്ധിയിൽ തീർച്ചയായും ഉണ്ടായിരിക്കണം. വിഷ്ണുവും ആവശ്യമാണ്. ആരിലൂടെയാണോ സ്ഥാപന നിർവ്വഹിക്കുന്നത് അവർ തന്നെയാണ് പാലനക്കും നിമിത്തമായിത്തീരുന്നത്. സ്ഥാപന ബ്രഹ്മാവിലൂടെയാണ് ചെയ്യിപ്പിക്കുന്നത്. ബ്രഹ്മാവിനോടൊപ്പം തന്നെ സരസ്വതി തുടങ്ങിയ അനേകം കുട്ടികളുണ്ട്. വാസ്തവത്തിൽ ഇവരും പതിതത്തിൽ നിന്നും പാവനമായിത്തീർന്നുകൊണ്ടിരിക്കുകയാണ്. അപ്പോൾ സമ്മേളനത്തിൽ ആദിസനാതനാദേവതാധർമ്മത്തിന്റെ നേതാവായ ജഗദംബയും ആവശ്യമാണ്, കാരണം മാതാക്കൾക്കാണ് അംഗീകാരം നൽകേണ്ടത്. ജഗദംബയുടെ വളരെ വലിയമേളയാണ് നടക്കുന്നത്. അവർ ജഗദ് പിതാവിന്റെ പുത്രിയാണ്. ഇപ്പോൾ ആദിസനാതനാദേവതാധർമ്മത്തിന്റെ സ്ഥാപന നിർവ്വഹിക്കുകയാണ്.  ഗീതയുടെ എപ്പിസോഡ് ആവർത്തിച്ചുകൊണ്ടിരിക്കുകയാണ്. ഇത് അതേ മഹാഭാരതയുദ്ധമാണ് മുന്നിൽ നിൽക്കുന്നത്. ബാബയും പറയുന്നു ഞാൻ കല്പകല്പം കല്പത്തിലെ സംഗമയുഗത്തിലാണ് വരുന്നതെന്ന്. ഭ്രഷ്ടാചാരിയായ ലോകത്തെ ശ്രേഷ്ഠാചാരിയാക്കിത്തീർക്കുന്നതിനുവേണ്ടി. ജഗദംബയെ വിദ്യാദേവി എന്നു പറയാറുണ്ട്. അവരോടൊപ്പം ജ്ഞാനഗംഗകളുമുണ്ട്. അവരോട് ചോദിക്കാൻ കഴിയും അവർക്ക് ഈ ജ്ഞാനം എങ്ങനെ ലഭിച്ചു എന്ന്. ജ്ഞാനസാഗരനായ അച്ഛൻ ഒരാൾ മാത്രമാണ്. അവർ എങ്ങനെ ജ്ഞാനത്തെ നൽകും? അവർക്ക് തീർച്ചയായും ശരീരത്തെ ആധാരമാക്കിയെടുക്കേണ്ടതായി വരും. അപ്പോൾ ബ്രഹ്മാവിന്റെ മുഖകമലത്തിലൂടെയാണ് കേൾപ്പിച്ചുതരുന്നത്. ഈ മാതാക്കൾ മനസ്സിലാക്കിത്തരുന്നു. സമ്മേളനത്തിൽ അവർക്ക് ഇത് മനസ്സിലാകണം ഉയർന്ന ധർമ്മം ഏതാണെന്ന്. ഇത് ആരും തന്നെ മനസ്സിലാക്കുന്നില്ല ഞങ്ങൾ ആദിസനാതനാദേവതാധർമ്മത്തിലേതാണന്ന്. ബാബ പറയുന്നു ഈ ധർമ്മത്തിന് പ്രായലോപം സംഭവിക്കുമ്പോൾ ഞാൻ വീണ്ടും വന്ന് സ്ഥാപിക്കുന്നു. ഇപ്പോൾ ദേവതാ ധർമ്മം തന്നെയില്ല.        ബാക്കിയുള്ള മൂന്നു ധർമ്മങ്ങളുടെ അഭിവൃദ്ധി സംഭവിച്ചുകൊണ്ടിരിക്കുന്നുണ്ട്. അപ്പോൾ തീർച്ചയായും ദേവതാധർമ്മം വീണ്ടും സ്ഥാപിക്കണം. പിന്നീട് ഈ എല്ലാ ധർമ്മങ്ങളൊന്നും തന്നെ ഉണ്ടാവുകയില്ല. ബാബ വരുന്നതു തന്നെ ആദി സനാതനാ ദേവതാധർമ്മത്തിന്റെ സ്ഥാപന നിർവ്വഹിക്കാനാണ്. നിങ്ങൾ കുട്ടികൾക്കുമാത്രമേ പറയാൻ സാധിക്കൂ ശാന്തി എങ്ങനെ സ്ഥാപിക്കും എന്നുള്ളതിനെക്കുറിച്ച്. ശാന്തിയുടെ സാഗരനാണ് പരമപിതാവായ പരമാത്മാവ്. അപ്പോൾ ശാന്തിയും തീർച്ചയായും അവർ തന്നെയാണ് സ്ഥാപിക്കുന്നത്. ജ്ഞാനത്തിന്റെ സാഗരൻ സുഖത്തിന്റെ സാഗരൻ അവർ തന്നെയാണ്. പതിതപാവനാ വരൂ എന്ന മഹിമയുണ്ട്. വന്നു ഭാരതത്തെ പാവന രാമരാജ്യമാക്കി മാറ്റൂ. ബാബയ്ക്കു മാത്രമേ ശാന്തിയുടെ രാജ്യമാക്കിമാറ്റാൻ സാധിക്കൂ. ഇത് ബാബയുടെ തന്നെ കർത്തവ്യമാണ്. നിങ്ങൾ അവരുടെ മതമനുസരിച്ചു നടക്കുന്നതിലൂടെ ശ്രേഷ്ഠമായ പദവി നേടുന്നു. ബാബ പറയുന്നു ആരാണോ എന്റേതായിത്തീരുന്നത്, രാജയോഗം പഠിക്കുന്നത്, പവിത്രതയുടെ പ്രതിജ്ഞ ചെയ്യുന്നത് – ബാബാ ഞങ്ങൾ പവിത്രമായിത്തീർന്ന് 21 ജന്മത്തേക്കുള്ള സമ്പത്ത് നേടുക തന്നെ ചെയ്യും എന്ന്, അവർ മാത്രമാണ് അധികാരിയായിത്തീരുന്നത്, പതിതത്തിൽ നിന്നും പാവനമായിത്തീരുന്നത്. പാവനമായ ലക്ഷ്മി–നാരായണനാണ് ഏറ്റവും ഉയർന്നത്. ഇപ്പോൾ വീണ്ടും അതേ പാവന ലോകത്തിന്റെ സ്ഥാപന നിർവ്വഹിക്കുന്നു. നിങ്ങൾ ശാന്തിയ്ക്കു വേണ്ടി സമ്മേളനങ്ങൾ നടത്താറുണ്ട്. പക്ഷേ മനുഷ്യർക്ക് ഒരിക്കലും ശാന്തി സ്ഥാപിക്കാൻ സാധിക്കില്ല. ഇത് ശാന്തി സാഗരന്റെ ജോലിയാണ്. സമ്മേളനത്തിൽ വലിയ ആളുകളെല്ലാം തന്നെ വരുന്നുണ്ട് വളരെയധികം പേർ അംഗങ്ങളാകുന്നുണ്ട് അപ്പോൾ അവർക്ക് നിർദ്ദേശനങ്ങളും നൽകേണ്ടതായിവരും. അച്ഛൻ മകനെ പ്രത്യക്ഷപ്പെടുത്തും. ശിവബാബയുടെ പേരക്കുട്ടിയും ബ്രഹ്മാവിന്റെ പുത്രിയുമാണ് വിദ്യയുടെ ദേവി. അവർക്ക് ഈശ്വരനാണ് ജ്ഞാനം നൽകിയത്. മനുഷ്യർ ശാസ്ത്രത്തിന്റെ ജ്ഞാനമാണ് പഠിക്കുന്നത്. ഇത്രയ്ക്കും ലഹരിയോടെ മനസ്സിലാക്കി കൊടുക്കുകയാണെങ്കിൽ വളരെയധികം ആനന്ദമുണ്ടായിരിക്കും. തീർച്ചയായും യുക്തി രചിക്കേണ്ടതായി വരും. ഒരുവശത്ത് അവരുടെ സമ്മേളനമുണ്ടാവും മറുവശത്ത് നിങ്ങളുടെ സമ്മേളനവും വളരെ നല്ലരീതിയിൽ നടക്കും. പെട്ടന്നു തന്നെ മനസ്സിലാക്കാൻ പറ്റുന്ന തരത്തിലുള്ള വ്യക്തമായ ചിത്രങ്ങളായിരിക്കണം. ഓരോരുത്തരുടേയും കർത്തവ്യങ്ങൾ വേറെ വേറെ കാണിക്കണം. എല്ലാവരുടെയും ഒന്നായിരിക്കില്ലല്ലോ. എല്ലാ ധർമ്മങ്ങളുടെ പാർട്ടും വേറെ

വേറെയാണ്. ശാന്തിക്കുവേണ്ടി എല്ലാവരും ഒരുമിച്ച് കാര്യങ്ങൾ ചെയ്യുന്നുണ്ട്. പറയുന്നു ധർമ്മമാണ് ശക്തിയെന്ന്. പക്ഷേ ഏറ്റവും ശക്തിശാലിയായത് ആരാണ്? അവർ തന്നെയാണ് വന്ന് ആദ്യത്തെ നമ്പറിലുള്ള ദേവീദേവതാധർത്തെ സ്ഥാപിക്കുന്നത്. ഇത് നിങ്ങൾ കുട്ടികൾക്കു മാത്രമേ അറിയൂ. ഓരോ ദിവസം കൂടുന്തോറും നിങ്ങൾ കുട്ടികൾക്ക് പോയിന്റുകൾ ലഭിച്ചുകൊണ്ടിരിക്കുന്നു. മനസ്സിലാക്കാനുള്ള ശക്തിയും ആവശ്യമാണ്. യോഗിയുടെ ശക്തി വളരെ നല്ലതായിരിക്കും. ബാബ പറയുന്നു ജ്ഞാനീതൂ ആത്മാവു തന്നെയാണ് എനിക്കു പ്രിയം. യോഗികൾ പ്രിയരല്ല എന്നല്ല അതിനർത്ഥം. ആരാണോ ജ്ഞാനികൾ അവർ തീർച്ചയായും യോഗികളുമായിരിക്കും. പരമപിതാവായ പരമാത്മാവുമായാണ് യോഗം വെക്കുന്നത്. യോഗമില്ലാതെ ധാരണയുണ്ടാകില്ല. ആർക്കാണോ യോഗമില്ലാത്തത് അവർക്ക് ധാരണയും ഉണ്ടാകില്ല കാരണം ദേഹാഭിമാനം ധാരാളമുണ്ട്. ബാബ മനസ്സിലാക്കിത്തരുന്നു – ആസുരീയ ബുദ്ധിയെ ദൈവീകബുദ്ധിയാക്കി മാറ്റണമെന്ന്. കല്ലുബുദ്ധിയെ പവിഴബുദ്ധിയാക്കി മാറ്റുന്നത് ഒരേയൊരു ഈശ്വരനാകുന്ന അച്ഛനാണ്. രാവണൻ വന്ന് കല്ലുബുദ്ധിയാക്കി മാറ്റുന്നു. അവരുടെ പേരു തന്നെ ആസുരീയ സമ്പ്രദായം എന്നാണ്. ദേവതകളുടെ മുന്നിൽ പോയി പറയുന്നു ഞങ്ങളിൽ ഗുണമില്ല ഞങ്ങൾ പാപിയാണ് കാമിയാണ്.... എന്നൊക്കെ. നിങ്ങൾ മാതാക്കൾക്ക് നല്ല രീതിയിൽ മനസ്സിലാക്കി കൊടുക്കാൻ സാധിക്കുന്നു. മുരളി വായിക്കുന്നതിനായി അത്രയ്ക്കും ധൈര്യം ആവശ്യമാണ്. വലിയ വലിയ സഭകളിൽ പോയി സംസാരിക്കേണ്ടതായി വരും. മമ്മ വിദ്യാദേവിയാണ്. ബ്രഹ്മാവിനെ ഒരിക്കലും വിദ്യാദേവനെന്നു പറയില്ല. സരസ്വതിയുടെ പേര് പ്രശസ്തമാണ്. ആരുടെ പേര് എന്താണോ അതു തന്നെയാണ് വെക്കുന്നത്. മാതാക്കളുടെ പേരിനെ പ്രശസ്തമാക്കണം. പല ഗോപന്മാർക്കും ധാരാളം ദേഹാഭിമാനമുണ്ട്. അവർ ഇങ്ങനെ മനസ്സിലാക്കുന്നു ഞങ്ങൾ ബ്രഹ്മാകുമാരന്മാർക്കെന്താണ് ജ്ഞാനത്തിന്റെ ദേവന്മാരായാൽ? ബ്രഹ്മാവുപോലും സ്വയത്തെ ജ്ഞാനത്തിന്റെ ദേവനെന്നു പറയുന്നില്ല. മാതാക്കൾക്ക് ധാരാളം ബഹുമാനം നൽകേണ്ടതായുണ്ട്. മാതാക്കളിലൂടെയാണ് ജീവിതത്തിന്റെ പരിവർത്തനമുണ്ടാകുന്നത്. മനുഷ്യരിൽ നിന്നും ദേവതയാക്കി മാറ്റുന്നത്. മാതാക്കളുമുണ്ട് കന്യകമാരുമുണ്ട്. അധർകുമാരിയുടെ രഹസ്യത്തെക്കുറിച്ച് ആരും തന്നെ മനസ്സിലാക്കുന്നില്ല. വിവാഹം കഴിച്ചിട്ടുണ്ടെങ്കിലും ബ്രഹ്മാകുമാരിമാരാണ് ഇത് വളരെയധികം അത്ഭുതകരമായ രഹസ്യമാണ്. ആർക്കാണോ ബാബയിൽ നിന്നും സമ്പത്ത് എടുക്കേണ്ടത് അവർ മനസ്സിലാക്കും. ബാക്കി ആരുടെയാണോ ഭാഗ്യത്തിൽ ഇല്ലാത്തത് അവർ എന്ത് മനസ്സിലാക്കാനാണ്? തീർച്ചയായും പദവി നമ്പർവൈസാണ്. അവിടെയും ചിലർ ദാസിദാസന്മാരാണ്, ചിലർ പ്രജകളാണ്. പ്രജകളും ആവശ്യമാണ്. മനുഷ്യസൃഷ്ടിയുടെ അഭിവൃദ്ധി സംഭവിക്കുന്തോറും പ്രജകളുടേയും അഭിവൃദ്ധിയുണ്ടാകുന്നു. അപ്പോൾ ഇങ്ങനെയുള്ള സമ്മേളനങ്ങളെല്ലാം ഉണ്ടാകുമ്പോൾ അതിനുവേണ്ടി ആരെയാണോ മുഖ്യമെന്നു മനസ്സിലാക്കുന്നത് അവരെ തയ്യാറാക്കണം. ജ്ഞാനമില്ലാത്തവർ ചെറിയ കുട്ടിയെപ്പോലെയാണ്. ചിലരുടെ ബുദ്ധി വളരെ നല്ലതാണ്. മുഴുവൻ ആധാരവും ബുദ്ധിയിലാണ്. ചെറിയവർ പോലും വളരെയധികം തീവ്രഗതിയിൽ മുന്നോട്ടുപോകും. ചിലർ മനസ്സിലാക്കി കൊടുക്കുന്നതിൽ വളരെയധികം മാധുര്യതയുണ്ടാവും. സംസാരിക്കുന്നത് വളരെ രാജകീയമായിരിക്കും. അപ്പോൾ മനസ്സിലാകും ഇത് വളരെ പരിശുദ്ധമായ കുട്ടിയാണെന്ന്. പെരുമാറ്റത്തിലൂടെയും പ്രത്യക്ഷതയുണ്ടാവുമല്ലോ. കുട്ടികളുടെ പെരുമാറ്റം വളരെ രാജകീയമായിരിക്കണം. രാജകീയതയ്ക്കു നിരക്കാത്ത ഒരു കർമ്മവും ഉണ്ടാകരുത്. പേര് മോശമാക്കുന്നവർക്ക് ഉയർന്ന പദവി നേടാൻ സാധിക്കില്ല. ശിവബാബയുടെ പേര് മോശമാക്കുന്നു എങ്കിൽ ബാബയ്ക്കും മനസ്സിലാക്കിത്തരാനുള്ള അധികാരമുണ്ട്. ശരി.

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

## രാത്രിക്ലാസ്സ് –

ഇപ്പോൾ നിങ്ങൾ കുട്ടികൾ മനസ്സിലാക്കുന്നു ഞങ്ങൾ ജീവാത്മാക്കൾ പരമപിതാവായ പരമാത്മാവിന്റെ സമ്മുഖത്താണ് ഇരിക്കുന്നതെന്ന്. ഇതിനെയാണ് മംഗളമിലനമെന്നു പറയുന്നത്. മംഗളം ഭഗവാൻ വിഷ്ണു എന്നു പറയാറുണ്ട്. ഇപ്പോൾ മിലനത്തിന്റെ മംഗളമല്ലേ. ഭഗവാൻ, വിഷ്ണു കുലത്തിലേക്കുള്ള സമ്പത്താണ് നൽകുന്നത്. അതുകൊണ്ടാണ് മംഗളം ഭഗവാൻ വിഷ്ണു എന്നു പറയുന്നത്. ബാബ എപ്പോഴാണോ ജീവാത്മാക്കളുമായി കണ്ടുമുട്ടുന്നത് അപ്പോൾ മിലനം വളരെ സുന്ദരമാണ്. നിങ്ങളും മനസ്സിലാക്കുന്നു നമ്മൾ ഈശ്വരന്റെ മക്കളായിത്തീർന്നിരിക്കുന്നു എന്ന്, ഈശ്വരനിൽ നിന്നും തന്റെ സമ്പത്ത് എടുക്കുന്നതിനായി. കുട്ടികൾക്ക് അറിയാം ഈശ്വരന്റെ സമ്പത്തിനുശേഷം പിന്നീട് ദൈവീക സമ്പത്ത് ലഭിക്കുന്നു. അതായത് സ്വർഗ്ഗത്തിൽ പുനർജന്മം ലഭിക്കുന്നു. അപ്പോൾ നിങ്ങൾ കുട്ടികൾക്ക് സന്തോഷ

ത്തിന്റെ അതിര് കടക്കണം. നിങ്ങളെപ്പോലെയുള്ള സൗഭാഗ്യശാലികൾ വേറെയാരും തന്നെയില്ല. ലോകത്തിൽ ബ്രാഹ്മണകുലത്തിലുള്ളവരല്ലാതെ മറ്റാരും തന്നെ ഭാഗ്യശാലികളല്ല. വിഷ്ണുകുലത്തിലുള്ളവർ പോലും രണ്ടാമത്തെ നമ്പറിലാണ്. അത് ദൈവീക മടിത്തട്ടാണ്. ഇപ്പോൾ ഈശ്വരന്റെ മടിത്തട്ടാണ്, ഇതു തന്നെയാണല്ലോ ഏറ്റവും ഉയർന്നത്. ദിൽവാഡാ ക്ഷേത്രം ഈശ്വരീയ മടിത്തട്ടിലുള്ളവരുടെ ക്ഷേത്രമാണ്. ജഗദംബയുടെ ക്ഷേത്രമുണ്ടെങ്കിലും അതിലൂടെ സംഗമയുഗത്തിന്റെ സാക്ഷാത്കാരം ഉണ്ടാകുന്നില്ല, ഈ ദിൽവാഡാ ക്ഷേത്രമാണ് സംഗമയുഗത്തിന്റെ ഓർമ്മചിഹ്നം. കുട്ടികൾക്ക് എത്രത്തോളം വിവേകമുണ്ടോ അത്രയ്ക്ക് മറ്റാർക്കും തന്നെ ഉണ്ടാകുന്നില്ല. നിങ്ങൾ ബ്രഹ്മണർക്കുള്ള വിവേകം ദേവതകൾക്കു പോലുമില്ല. നിങ്ങൾ സംഗമയുഗീ ബ്രഹ്മണരാണ്. അവർ സംഗമയുഗീ ബ്രാഹ്മണരുടെ മഹിമയാണ് പാടുന്നത്. പറയുന്നു ബ്രാഹ്മണർ തന്നെയാണ് ദേവതകളായിത്തീരുന്നതെന്ന്. അപ്പോൾ അങ്ങനെയുള്ള ബ്രാഹ്മണരെയാണ് നമിക്കുന്നത്. ബ്രാഹ്മണർ തന്നെയാണ് നരകത്തെ സ്വർഗ്ഗമാക്കി മാറ്റുന്നതിന്റെ സേവനം ചെയ്യുന്നത്. അങ്ങനെയുള്ള കുട്ടികൾക്ക് (ബ്രാഹ്മണർക്ക്) നമസ്കാരം. ശരി – ഗുഡ്നൈറ്റ്.

### ധാരണക്കുള്ള മുഖ്യമായ സാരം –

1. ബാബയുടെ പ്രിയപ്പെട്ടവരാകുന്നതിനുവേണ്ടി ജ്ഞാനിയും യോഗിയുമായിത്തീരണം. ദേഹാഭിമാനത്തിലേക്ക് വരരുത്.

2. മുരളിവായിക്കാനുള്ള ധൈര്യം കാണിക്കണം. തന്റെ പെരുമാറ്റത്തിലൂടെ ബാബയെ പ്രത്യക്ഷപ്പെടുത്തണം. വളരെയധികം മധുരമായി സംസാരിക്കണം.

### വരദാനം – സന്തുഷ്ടമായിരിക്കുന്നവരും സർവ്വരെയും സന്തുഷ്ടമാക്കുന്നവരുമായ ശുഭ ഭാവന ശുഭകാമനാ സമ്പന്നരായി ഭവിക്കട്ടെ

ബ്രാഹ്മണർ അർത്ഥം സദാ സന്തുഷ്ടമായിരിക്കുകയും സർവ്വരെയും സന്തുഷ്ടമാക്കുന്നവരുമാണ് , അതുകൊണ്ട് എന്തു തന്നെ സംഭവിച്ചാലും, ആര് എത്ര തന്നെ ഇളക്കാനായി പ്രയത്നിച്ചാലും പക്ഷേ താങ്കൾ സന്തുഷ്ടമായിരിക്കണം, സന്തുഷ്ടമാക്കണം – ഈയൊരു കാര്യം സ്മൃതിയിലുണ്ടെങ്കിൽ ഒരിക്കലും ദേഷ്യം വരുകയില്ല. അഥവാ ചിലർ ഇടയ്ക്കിടെ തെറ്റുകൾ ആവർത്തിക്കുകയാണെങ്കിൽ അതിനെ പരിവർത്തനപ്പെടുത്താനായി ദേഷ്യപ്പെടരുത്, പകരം ദയാമനസ്കരായിത്തീർന്ന് ശുഭഭാവനയുടെയും ശുഭകാമനയുടെയും ദൃഷ്ടി വെക്കൂ, എന്നാൽ അവർ സഹജമായും പരിവർത്തനപ്പെടും.

### സ്ലോഗൻ – പരമാത്മാ സ്നേഹത്തിന്റെ അനുഭവിയായിത്തീരുകയാണെങ്കിൽ ഏതൊരു വിഘ്നങ്ങൾക്കും നിങ്ങളെ തടയാൻ സാധിക്കില്ല.